നിരീക്ഷണം ❁

കെ. രാജേശ്വരി

# ലാഭക്കച്ചവടത്തിന്റെ നാനാർഥങ്ങൾ

**കേ**രള മന്ത്രിസഭയിലെ ഗ്ലാമർതാരമാകുന്നു, മാനത്താംകണ്ടി മുനീർ എന്ന ഡോ. എം.കെ. മുനീർ. മുസ്‌ലിം ലീഗുനേതാവും മുഖ്യമന്ത്രിയുമായിരുന്ന സി.എച്ച്. മുഹമ്മദ് കോയയുടെ മകൻ. 1962 ആഗസ്റ്റ് 26ന് അന്നശ്ശേരിയിൽ ജനനം. കോഴിക്കോട് മെഡിക്കൽ കോളേജിൽനിന്ന് എം.ബി.ബി.എസ് പാസായി സി.എച്ച് സ്മാരക ആശുപത്രിയിൽ ജോലി നോക്കുമ്പോഴാണ് മുനീറിന് രാഷ്ട്രീയ വിളിയുണ്ടായത്. 25ാം വയസ്സിൽ കോർപറേഷൻ കൗൺസിലർ, 29ൽ നിയമസഭാംഗം; 39ൽ മന്ത്രി. ബഹുമുഖ പ്രതിഭയാണ് മുനീർ. പ്രസംഗിക്കും, എഴുതും, പടം വരക്കും, പാടും. പാട്ടിൽ പറഞ്ഞപോലെ ഒത്തുമുപ്പത്തഞ്ചും ബെയ്ത്തും പച്ചിപ്പാട്ടും നീർത്തിവെച്ചാലോനു വെള്ളം പോലെ. കാരിക്കേച്ചറുകൾ സമാഹരിച്ച് 'സ്കെച്ചസ്' എന്നൊരു പുസ്തകമാക്കി; 'ഫാഷിസവും സംഘ പരിവാറും' എന്ന കിതാബ് എഴുതി അവാർഡും വാങ്ങി. *തൂലിക* മാസികയുടെ പത്രാധിപരും ലളിത കലാ അക്കാദമി അംഗവുമായിരുന്നു. ഒലിവ് പബ്ലിക്കേഷൻസിന്റെയും ഇന്ത്യാവിഷൻ ചാനലിന്റെയും അമരക്കാരൻ. മോയിൻകുട്ടി വൈദ്യരുടെ വരികൾ അൽപം മാറ്റിപ്പാടിയാൽ–

നാമക്കരുത്തൻ മന്ത്രിമുനീർ
നാളുക്കും ഒത്ത പുരുഷർ ഇല്ലൈ
താമരപൂക്കും മുഖത്തെക്കണ്ടാൽ
തേനാർചിറക്കും പയക്കം കേട്ടാൽ

ഭൂമിക്ക് സുറുമയിട്ട വീരന്മാരാണ് മുസ്‌ലിംലീഗുകാർ. ബെമ്പോട്ടു കച്ചവടം മുതൽക്കുള്ള സർവഗുലാബികളുമുണ്ട് അവരുടെ കൈയിൽ. ചുണ്ണാമ്പു വാങ്ങാൻ കാശില്ലാഞ്ഞവർ പലരും ഇന്നു കൊലകൊമ്പന്മാരാണ്. മയ്യിത്തിന്റെ മുതലുകിട്ടിയാലും വലല്ലാല്ലീൻ ആമീൻ!. പള്ളി പ്രശ്നത്തേക്കാൾ വലുതാണ് പള്ള പ്രശ്നം. അതുകൊണ്ടാണ് അയോധ്യയിൽ പള്ളി പൊളിച്ചപ്പോഴും ഇവിടത്തെ ലീഗുകാർ മന്ത്രിക്കസേരയിൽ ഒട്ടിപ്പിടിച്ചിരുന്നത്.

നഷ്ടത്തിലോടുന്ന പൊതുമേഖലാ സ്ഥാപനങ്ങളത്രയും വിറ്റുകളയുമെന്നാണ് കുഞ്ഞാലിക്കുട്ടി സാഹിബിന്റെ ഭീഷണി. വിവര സാങ്കേതിക വിദ്യ പഠിക്കാൻ സെക്രട്ടറിയുമൊത്ത് ഉലകം ചുറ്റുകയാണദ്ദേഹം. സൂപ്പി സാഹിബാണെങ്കിൽ സാങ്കേതികവിദ്യാഭ്യാസ രംഗം സ്വകാര്യമേഖലക്ക് തീറെഴുതിക്കഴിഞ്ഞു. മുഴത്തിനുമുപ്പതാണിപ്പോൾ സ്വാശ്രയ എഞ്ചിനീയറിംഗ് കോളേജുകൾ. ഒക്കത്തുകാശുണ്ടെങ്കിൽ തക്കത്തിൽ കച്ചവടം ചെയ്യാം.

പാവം മുനീർ മാത്രം എത്രനാൾ പൂച്ച ആബിദായപോലെ അനങ്ങാതിരിക്കും. രാഷ്ട്രീയം എന്നത് ഖായിമ്മക്കളിയല്ല. ഖുറൈശിത്തരം കാണിച്ച് പുന്നായ്മ കളിച്ചിരുന്നാൽ കട പൂട്ടേണ്ടിവരും. രാഷ്ട്രീയക്കാർ മലക്കുകളല്ല. എല്ലാ ശർത്തും ഫർളുമൊപ്പിച്ച് ഭരണം കൊണ്ടുനടക്കാനാവില്ല. മലപ്പുറത്തുപോലും പത്താളുവാങ്ങാത്ത, വാങ്ങിയവർ തന്നെ വായിക്കാത്ത *ചന്ദ്രിക*ക്ക് മുംബൈ എഡിഷൻ തുടങ്ങാനാണ് പാർട്ടി തീരുമാനം. ഇന്ത്യാ വിഷനാണെങ്കിൽ തുടങ്ങിയസ്ഥലത്തുനിൽക്കുന്നു.

അങ്ങനെയാണ് മരാമത്തുവകുപ്പ് വക വിശ്രമമന്ദിരങ്ങൾ സ്വകാര്യ വ്യക്തികൾക്ക് കൈമാറാൻ തീരുമാനിച്ചത്. ആദ്യം റസ്റ്റ് ഹൗസുകൾ, പിന്നെ ഘട്ടം ഘട്ടമായി റോഡുകൾ, തോടുകൾ, വിളക്കുമരങ്ങൾ. "ജ്ജന് മുജ്ജനുറുപ്പിക കിട്ടണം" എന്ന നിർബന്ധമില്ല. എട്ടണയെങ്കിൽ എട്ടണ കിട്ടണതായി.

മൂന്നാർ, തൃശൂർ, ഫറോക്ക്, പൊന്മുടി, ആലുവ, വൈക്കം എന്നിവിടങ്ങളിലെ റസ്റ്റ് ഹൗസുകളാണ് മുപ്പതുകൊല്ലത്തേക്ക് സ്വകാര്യ വ്യക്തികൾക്ക് കൈമാറുന്നത്. കച്ചവടം ലാഭകരമെന്ന് കണ്ടാൽ മറ്റു റസ്റ്റ് ഹൗസുകളും കൈമാറും. 'എ' കാറ്റഗറിയിൽ റസ്റ്റ് ഹൗസുകളിൽ മൂന്നു മുറികളും 'ബി' കാറ്റഗറിയിൽ ഒരു മുറിയും സർക്കാറുദ്യോഗസ്ഥർക്കായി മാറ്റിവെക്കും. പ്രതിവർഷം 26 ലക്ഷം രൂപ ഫീസിനത്തിൽ സർക്കാറിനു കിട്ടുകയും ചെയ്യും.

മുത്തിനുള്ളത് മുത്താറിക്കു വിൽക്കാനുള്ള സർക്കാർ തീരുമാനത്തെ പ്രതിപക്ഷനേതാവും *ദേശാഭിമാനി*യും അപലപിച്ചത് സ്വാഭാവികം. *കേരള കൗമുദി* നവംബർ എട്ടിന് മുഖപ്രസംഗവുമെഴുതി. സഖാക്കൾ അങ്ങിങ്ങ് അല്ലറ ചില്ലറ സമരമൊക്കെ നടത്തുകയും ചെയ്തു. എന്നാൽ, റസ്റ്റ് ഹൗസ് സ്വകാര്യവത്കരണത്തിനെതിരെ ഏറ്റവും ശക്തമായി പ്രതികരിച്ചത് കോൺഗ്രസുകാരനായ ആലുവാ എം.എൽ.എ കെ. മുഹമ്മദാലിയായിരുന്നു. പിന്നീട് വി.എം. സുധീരനും തേറമ്പിൽ രാമകൃഷ്ണനും അതേപാത പിന്തുടർന്നു.

മലപ്പുറം ജില്ലക്കുതെക്ക്, അമ്പതുശതമാനത്തിലേറെ മുസ്‌ലിം വോട്ടർമാരുള്ള ഏക നിയോജക മണ്ഡലമാണ് ആലുവ. സുശക്തവും സുസ്ഥിരവുമാണ് ആലുവായുടെ കോൺഗ്രസ് പാരമ്പര്യം. 1967ൽ മാർക്സിസ്റ്റ് സ്വതന്ത്രൻ വിജയിച്ചതൊഴിച്ചാൽ കേരളപ്പിറവിക്കു ശേഷം കോൺഗ്രസുകാർ മാത്രമേ ആലുവായെ പ്രതിനിധാനം ചെയ്തിട്ടുള്ളൂ. കേരള കോൺഗ്രസുകളെയോ മുസ്‌ലിം ലീഗിനെയോ കൂട്ടുപിടിക്കാതെ കോൺഗ്രസ് ഒറ്റക്കുമൽസരിച്ച് (21 വാർഡിലും ചിഹ്നം കൈപ്പത്തി). ഭൂരിപക്ഷം നേടി ഭരിക്കുന്ന കേരളത്തിലെ ഏക മുനിസിപ്പാലിറ്റിയും ആലുവയാണ്.

കോൺഗ്രസിലെ ആൻറണി ഗ്രൂപ്പുകാരനാണ് കെ. മുഹമ്മദാലി. 1980ൽ ടി.എച്ച്. മുസ്തഫയെ മലർത്തിയടിച്ച് നിയമസഭയിലെത്തുമ്പോൾ വയസ്സ് 33 ആയിരുന്നു മുഹമ്മദാലിക്ക്. 1982, 87, 91, 96, 2001 വർഷങ്ങളിലൊക്കെ വിജയം ആവർത്തിച്ചു. ഓരോ തവണയും ഭൂരിപക്ഷം വർധിച്ചു. ഇത്രയധികം തവണ തുടർച്ചയായി ഒരേ മണ്ഡലത്തെ പ്രതിനിധാനം ചെയ്ത മറ്റൊരു കോൺഗ്രസുകാരനും -ഉമ്മൻചാണ്ടിയല്ലാതെ- ഉണ്ടായിട്ടില്ല. ആറു വട്ടം അടുപ്പിച്ചു ജയിച്ച് നിയമസഭാംഗത്വ രജത ജൂബിലിയുടെ പടിവാതിലെത്തിയിട്ടും മന്ത്രിസ്ഥാനം കിട്ടാഞ്ഞ ഹതഭാഗ്യരും വേറെ ഉണ്ടായിട്ടില്ല. അഴിമതിക്കാരല്ലാത്ത അപൂർവം കോൺഗ്രസുകാരിലൊരാളാണ് മുഹമ്മദാലി. ഭൂവിനിയോഗം ഉത്തരവു ലംഘിച്ച് അഞ്ചു സെൻറ് സ്ഥലം മണ്ണിട്ടുനികത്തി എന്ന ഒരു ആരോപണമേ ഇക്കണ്ട കാലത്തിനിടക്ക് അദ്ദേഹത്തിനെതിരെ ഉണ്ടായിട്ടുള്ളൂ.

140 റസ്റ്റ് ഹൗസുകൾ നടത്തുന്നവകയിൽ സർക്കാറിന് പ്രതിവർഷം രണ്ടു കോടി രൂപ നഷ്ടമുണ്ടെന്നാണ് മുഖ്യനും മുനീറും പറയുന്നത്. എന്നാൽ മുഹമ്മദാലിയുടെ നിലപാട് മറ്റൊന്നാണ്. ''സർക്കാർ അതിഥിമന്ദിരങ്ങൾ ആദായകരമായി നടക്കുന്ന സ്ഥാപനങ്ങളല്ല. ഒരുകാലത്തും ആദായകരമായിരുന്നുമില്ല. അതല്ല ലക്ഷ്യവും. താഴ്ന്നവരുമാനക്കാരായ സർക്കാർ ജീവനക്കാർക്കും പൊതുപ്രവർത്തകർക്കും ഔദ്യോഗിക കൃത്യനിർവഹണത്തിന് താമസമൊരുക്കാൻ വേണ്ടിയാണ് അതിഥിമന്ദിരങ്ങൾ നിർമിച്ചിട്ടുള്ളത്. ഇന്ത്യയിൽ എല്ലാ സംസ്ഥാനങ്ങളിലും സർക്കാർ മേഖലയിലാണ്. അവിടെങ്ങുമുള്ള സർക്കാറുകൾ അതിഥിമന്ദിരങ്ങൾ ആദായവത്കരിക്കാൻ ശ്രമിക്കുന്നില്ല.'' ഇനി, ആദായമുണ്ടാക്കിയേ തീരൂ എന്നാണെങ്കിൽ അവ കെ.ടി.ഡി.സിയെ ഏൽപിച്ചാൽ മതി എന്നും മുഹമ്മദാലിക്ക് അഭിപ്രായമുണ്ട്.

''സർക്കാർ പാട്ടത്തിനുകൊടുത്ത ഭൂമിയും മറ്റും തിരിച്ചെടുക്കാൻ കഴിയാത്ത സാഹചര്യം നിലനിൽക്കെയാണ് ഇപ്പോൾ റസ്റ്റ് ഹൗസുകൾ കൈമാറാൻ തീരുമാനിച്ചിട്ടുള്ളത്. 30 വർഷം കഴിയുമ്പോൾ ഇന്ന് സ്വകാര്യ വ്യക്തികൾക്ക് കൈമാറുന്ന രാഷ്ട്രീയ നേതൃത്വമായിരിക്കില്ല ഭരണത്തിൽ. ഇത് സംബന്ധിച്ച് അനുകൂലമായും പ്രതികൂലമായും അഭിപ്രായം പറഞ്ഞവരും അന്നുണ്ടാകണമെന്നില്ല. പൊതുമുതൽ അന്യാധീനപ്പെടുത്തുന്ന നടപടി ഏത് സർക്കാറിൻെറ ഭാഗത്തുനിന്നുണ്ടായാലും യോജിക്കാൻ കഴിയില്ല'' - മുഹമ്മദാലി പറയുന്നു.

സ്വകാര്യ വ്യക്തികൾക്ക് 30 കൊല്ലത്തേക്ക് ഏൽപിച്ചുകൊടുത്ത അതിഥിമന്ദിരം പള്ളിക്കാട്ടിൽ പോയ മുതലാണെന്ന് ആർക്കാണ് അറിയാത്തത്? പക്ഷേ, മുനീറിന് സംശയമില്ല. മുതൽ സർക്കാറിൻെറ തന്നെ. അതിഥിമന്ദിരങ്ങൾ പാട്ടത്തിനു നൽകുകയല്ല; അവയുടെ നടത്തിപ്പുമാത്രമാണ് സ്വകാര്യ സംരംഭകരെ ഏൽപിക്കുന്നത്. സ്ഥലം ഉൾപ്പെടെ റസ്റ്റ് ഹൗസുകളുടെ പൂർണമായ അവകാശം സർക്കാറിനാണ്. മാത്രമല്ല, ''മരാമത്തുവകുപ്പിൻെറ ഉടമസ്ഥതയിലുള്ളത്'' എന്നൊരു ബോർഡ് പുറത്തു സ്ഥാപിക്കുകയും ചെയ്യും. മദ്യക്കുപ്പികളിലും സിഗരറ്റുകൂടിന്മേലും കാണുന്ന ആരോഗ്യത്തിന് ഹാനികരം എന്ന നിയമപ്രകാരമുള്ള മുന്നറിയിപ്പുപോലെ ഒന്ന്.

അപ്രകാരമൊരു ബോർഡ് ഉള്ളപ്പോൾ ഏത് സ്വകാര്യ സംരംഭകനാണ് മാഷേ, ഒഴിഞ്ഞു കൊടുക്കാത്തത്? പെട്ടി സ്വകാര്യ വ്യക്തികളുടെ കൈയിൽ, താക്കോൽ സർക്കാറിൻെറ പോക്കറ്റിലും.

സ്വകാര്യ സംരംഭകർക്ക് അതിഥിമന്ദിരം നാലു നക്ഷത്ര സൗകര്യത്തോടെ പുതുക്കിപ്പണിയാം എന്നതാണ് കൈമാറ്റക്കരാറിലെ ഏറ്റവും ആകർഷകമായ വ്യവസ്ഥ. നാലു നക്ഷത്രമാകണമെങ്കിൽ ബാർ നിർബന്ധം. പരിശുദ്ധ റമദാൻ മാസത്തിൽത്തന്നെ ഇത്ര വിപ്ലവകരമായ തീരുമാനം കൈക്കൊണ്ട മന്ത്രിപുംഗവനെ അഭിനന്ദിക്കുകയല്ലേ പുരോഗമന ചിന്താഗതിക്കാർ ചെയ്യേണ്ടിയിരുന്നത്?

സ്വകാര്യ വ്യക്തികൾക്ക് 30 കൊല്ലത്തേക്ക് ഏൽപിച്ചുകൊടുത്ത അതിഥിമന്ദിരം പള്ളിക്കാട്ടിൽ പോയ മുതലാണെന്ന് ആർക്കാണ് അറിയാത്തത്? പക്ഷേ, മുനീറിന് സംശയമില്ല, മുതൽ സർക്കാറിൻെറ തന്നെ. അതിഥിമന്ദിരങ്ങൾ പാട്ടത്തിനു നൽകുകയല്ല; അവയുടെ നടത്തിപ്പു മാത്രമാണ് സ്വകാര്യ സംരംഭകരെ ഏൽപിക്കുന്നത്.



സർക്കാർ അതിഥിമന്ദിരങ്ങളത്രയും കാടുകയറി ഭാർഗവീനിലയമായിക്കിടക്കുകയാണെന്നും അനാശാസ്യ പ്രവർത്തനമാണ് അവിടെ നടക്കുന്നതെന്നും മന്ത്രി പറഞ്ഞു. നക്ഷത്ര പദവി കൈവന്നാൽ പിന്നെ 'ആശാസ്യ' പ്രവർത്തനമേ നടക്കൂ. അതിഥിമന്ദിര കൈമാറ്റത്തിൽ അഴിമതിയുണ്ടെന്ന് തെളിഞ്ഞാൽ മന്ത്രിക്കസേരയിൽ തുടരില്ല എന്നൊരു ഭീഷണിയും മുഴക്കി, മുനീർ. നായനാരെപ്പോലെ ലോകായുക്തയിൽ കടലാസുകൊടുക്കാൻ വെല്ലുവിളിച്ചില്ലെന്നുമാത്രം. മുസ്‌ലിംലീഗിനെ പിണക്കിയാൽ പിന്നെ ഭരണമില്ലെന്ന് ആൻറണിക്കറിയാം. കോൺഗ്രസിലെ ഗ്രൂപ്പുകൾ നാലും മുഖ്യന് എതിരാണ്. ചെറുകിട പാർട്ടികളും തഥൈവ. വന്നിട്ടും പോയിട്ടും മുസ്‌ലിംലീഗും മാണിഗ്രൂപ്പുമാണ് ആൻറിക്ക് തുണ. അതുകൊണ്ടു തന്നെ മുനീർ വിരൽവെക്കുന്നിടത്ത് ഒപ്പിടലല്ലാതെ ഗത്യന്തർമില്ല ആദർശധീരന്. ലീഗിൻെറ പിന്തുണയില്ലെങ്കിൽ കോഴിക്കോട്ടുനിന്ന് ഇനി ലോക്സഭ കാണില്ലെന്നു മുരളീധരനുമറിയാം. യു.ഡി.എഫ് യോഗത്തിൽ ഇ. അഹമ്മദിനോട് മാപ്പുചോദിക്കാനുള്ള വിവേകം മുരളിക്കുണ്ടായതും മുഹമ്മദാലിക്കെതിരെ പരസ്യമായി പ്രതികരിച്ചതും അതുകൊണ്ടാണ്. മരാമത്തുവകുപ്പിൻെറ വിശ്രമമന്ദിരങ്ങൾ തീർത്തിട്ടുവേണം ടൂറിസം വകുപ്പിൻെറ അതിഥിമന്ദിരങ്ങൾ കച്ചവടമാക്കാൻ. അതും കഴിഞ്ഞ് കെ.ടി.ഡി.സിയുടെ യാത്രിനിവാസുകൾ. കൊടുക്കുന്നവർക്കു ലാഭം, എടുക്കുന്നവർക്കും ലാഭം. കാഴ്ചക്കാർക്ക് ബഹുലാഭം. മയ്യത്ത് സുബർക്കത്തിൽ പോയാലെന്ത്, ജഹന്നത്തിൽ പോയാലെന്ത്? മുക്രിക്കാർക്കു കൈനിറയെ കാശ്!